മലങ്കര

...ന്റെ
ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിലെ...

നി. വ. ദി. ശ്രീ. തീത്തൂസ് ദ്വിതീയമാ

മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമന...

ജൂബിലിസ്തോത്ര

# ശുശ്രൂഷക്രമം.



...വ...

...നാ... 1923.

The National Printing House,
Tiruvalla.

മലങ്കരശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ

നി. വ. ദി. ശ്രീ.

തീത്തുസ് ദ്വിതീയൻ മാർത്തോമ്മാ

മെത്രാഃപ്പോലീത്താ തിരുമനസ്സിലെ

# രജതജൂബിലിസ്തോത്ര

# ശുശ്രൂഷക്രമം.

---

കൗമ്മാ.

കീർത്തനം.

## പ്രാരംഭസ്തോത്രപ്രാർത്ഥന.

ആടുകൾക്കുവേണ്ടി തന്റെ ജീവനെ വച്ച നല്ല ഇടയനായ ഞങ്ങളുടെ മശിഹാതമ്പുരാനെ, നിന്റെ ദാസനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായെക്കൊണ്ടു് ഈ കേരളത്തിൽ നീ സ്ഥാപിച്ചിട്ടുള്ള നിന്റെ ആട്ടിൻതൊഴുത്താകുന്ന മലങ്കരസഭയ്ക്കു് ഇടയനായി ഈ കാലത്തു നീ കല്പിച്ചാക്കിയിരിക്കുന്ന ആബൂൻ തീത്തുസ് ദ്വിതീയൻ മാർത്തോമ്മാ മെത്രാപ്പോലീത്തായിക്കുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രംചെയ്യുന്നു. തിരുസഭയിലെ വിശുദ്ധ ശുശ്രൂഷയുടെ ഉൽകൃഷ്ടപദത്തിൽ, കഴിഞ്ഞ ഇരുപത്തഞ്ചുസംവത്സരക്കാലം ഈ നിന്റെ ദാസനെ നീ കാ

ത്തുപാലിച്ച് ആത്മസംബന്ധവും ശരീരസംബന്ധവുമായ അനവധി അനുഗ്രഹങ്ങൾ അവനു നീ സൌജന്യം ചെയ്തു നിന്റെ തിരുനാമത്തിന്റെ മഹത്വത്തിനും നിന്റെ തിരുസഭയുടെ അനുഗ്രഹത്തിനും ഒരു മുഖാന്തിരമായിട്ട് അവനെ ഉപയോഗിപ്പാൻ നിനക്കു തിരുവിഷ്ടമായ നിന്റെ കൃപയെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു. ഞങ്ങളുടെ കർത്താവും രക്ഷിതാവുമായ മശിഹായെ ഈ നിന്റെഅടിയാനെ മേലും നിന്റെ സർവ്വശക്തിയുള്ള ഭുജങ്ങളിൽ താങ്ങിക്കൊൾകയും, മേല്പട്ട സ്ഥാനത്തിന് അനുയോജ്യമായ പരിശുദ്ധാത്മനൽവരങ്ങളുടെ സമൃദ്ധിയോടും, മനശ്ശാന്തിയോടും, ഹൃദയാനന്ദത്തോടും, ശരീരാരോഗ്യത്തോടുംകൂടെ ഇനിയും ദീർഘകാലം നിന്റെ മഹത്വത്തിന്റെ ശുശ്രൂഷയിലും നിന്റെ ആട്ടിൻകൂട്ടത്തിന്റെ മേയ്പിലും ഭരണത്തിലും ഉററിരിപ്പാൻ കാരുണ്യപൂർവ്വം നിന്റെ ദാസനു നീ നൽകുകയും ചെയ്യണമെ. നിനക്കും നിന്റെ പിതാവിനും നിന്റെപരിശുദ്ധറൂഹായിക്കും സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേക്കും ഞങ്ങൾ കരേററികൊള്ളും.

---

## സങ്കീർത്തനങ്ങൾ

പ:—ദൈവം നമ്മോടു കൃപചെയ്തു് നമ്മെ അനുഗ്രഹിക്കുമാറാകട്ടെ, അവൻ തന്റെ മുഖത്തെ നമ്മുടെ മേൽ പ്രകാശിപ്പിക്കുമാറാകട്ടെ. ന്നു: ഹ.

ജ:—നിന്റെ വഴി ഭൂമിയിലും നിന്റെ രക്ഷ സകലജാതികളുടെ ഇടയിലും അറിയപ്പെണ്ടതിന്നുതന്നെ. ൬൭: ൨.

പ:—നിന്നെ ശരണംപ്രാപിക്കുന്നവർ എല്ലാവരും സന്തോഷിക്കും, നീ അവരെ പാലിക്കുന്നതുകൊണ്ടു് അവർ എപ്പോഴും ആനന്ദിച്ചു ആർക്കും, നിന്റെ നാമത്തെ സ്നേഹിക്കുന്നവർ നിന്നിൽ ഉല്ലസിക്കും. ൫: ൧൧.

ജ:—യഹോവേ, നീ നീതിമാനെ അനുഗ്രഹിക്കും, പരിചകൊണ്ടു എന്നപോലെ ദയകൊണ്ടു അവനെ നീ മറെയ്ക്കും. ൫: ൧൨.

പ:—ഞാൻ പൂർണ്ണഹൃദയത്തോടെ യഹോവയെ സ്തുതിക്കും, നിന്റെ അത്ഭുതങ്ങളെ ഒക്കെയും ഞാൻ വർണ്ണിക്കും; ഞാൻ നിന്നിൽ സന്തോഷിച്ചു ഉല്ലസിക്കും, അത്യുന്നതനായുള്ളോവെ ഞാൻ നിന്റെ നാമത്തെ കീർത്തിക്കും. ൯: ൧൨.

ജ:—യഹോവയുടെ കൃപകളെക്കുറിച്ചു ഞാൻ എന്നേക്കും പാടും, തലമുറതലമുറയോളം എന്റെ വായ്കൊണ്ടു നിന്റെ വിശ്വസ്തതയെ അറിയിക്കും. ൮൯: ൧.

പ:—യഹോവയിങ്കൽ പ്രത്യാശവെക്കുക, ധൈര്യമായിരിക്ക, നിന്റെ ഹൃദയം ഉറച്ചിരിക്കട്ടെ, അതെ, യഹോവയിങ്കൽ പ്രത്യാശവെക്കുക. ൨൭: ൧൪.

ജ:—എന്റെ ഉള്ളം ദൈവത്തെ നോക്കി മൌനമായിരിക്കുന്നു; അവൻ തന്നെ എന്റെ പാറയും എന്റെ രക്ഷയുമാകുന്നു. എന്റെ ഗോപുരം അവൻതന്നെ, ഞാൻ കുലുങ്ങുകയില്ല. ൬൨:൧,൨.

പ:— യഹോവ എന്റെ വെളിച്ചവും എന്റെ രക്ഷയുമാകുന്നു, ഞാൻ ആരെ ഭയപ്പെടും? യഹോവ എന്റെ ജീവന്റെ ബലം ഞാൻ ആരെ പേടിക്കും? ൨൭:൧.

ജ:— ദൈവം നമ്മുടെ സങ്കേതവും ബലവും ആകുന്നു, കഷ്ടങ്ങളിൽ അവൻ ഏററവും അടുത്ത തുണയായിരിക്കുന്നു. അതുകൊണ്ടു ഭൂമി മാറിപ്പോയാലും പൎവ്വതങ്ങൾ കലുങ്ങി സമുദ്രമദ്ധ്യേ വീണാലും അതിലെ വെള്ളം ഇരച്ചു കലങ്ങിയാലും അതിന്റെ കോപംകൊണ്ടു പൎവ്വതങ്ങൾ കുലുങ്ങിയാലും നാം ഭയപ്പെടുകയില്ലാ. ൪൬:൧-൩.

പ:— അവന്റെ വിശുദ്ധനാമത്തിൽ നാം ആശ്രയിക്കയാൽ നമ്മുടെ ഹൃദയം അവനിൽ സന്തോഷിക്കും, യഹോവയെ, ഞങ്ങൾ നിങ്കൽ പ്രത്യാശവെയ്ക്കുന്നതുപോലെ നിന്റെ ദയ ഞങ്ങളുടെമേൽ ഉണ്ടാകുമാറാകട്ടെ. ൩൩: ൨൧, ൨൨.

ജ— യഹോവ ദൈവമായിരിക്കുന്ന ജാതിയും അവൻ തനിക്കു് അവകാശമായി തെരഞ്ഞെടുത്ത ജനവും ഭാഗ്യമുള്ളതു. ൩൩:൧൨.

പ:— നിന്റെ ആലയത്തിൽ വസിക്കുന്നോവർ ഭാഗ്യവാന്മാർ, അവർ നിന്നെ നിത്യം സ്തുതിച്ചുകൊണ്ടിരിക്കും, ബലം നിന്നിൽ ഉള്ള മനുഷ്യൻ ഭാഗ്യവാൻ. ൮൪:൪, ൫.

ജ:— ദൈവമേ സ്തുതി നിനക്കു, ഇത്യാദി.

സങ്കീൎത്തനം ൧൦൩: ൧ മുതൽ ൧൩ വരെ

---

# പ്രൊമ്യോൻ

പട്ട:- നാം എല്ലാവരും പ്രാൎത്ഥിച്ചു......

ജന:- കാരുണ്യവാനായ കൎത്താവെ......

പട്ട:- സ്തുതിയും സ്തോത്രവും...........

നഷ്ടമായിപ്പോയ ഞങ്ങളുടെ വൎഗ്ഗത്തെ അന്വേഷിച്ചുരക്ഷിപ്പാനായിട്ടു തന്റെ ഏകജാതനായ വാത്സല്യപുത്രനെ ലോകത്തിലേക്കയച്ച കാരുണ്യവാനായ ഏക പിതാവിന്നും, തന്റെ പിതാവിന്റെ അംഗീകാൎയ്യമായൊരു യാഗമായിതന്നെത്തന്നെ അൎപ്പിച്ചു സൎവ്വലോകത്തിന്നു പാപോപശാന്തിചെയ്കയും പാപത്താൽ വൈരികളായിതീൎന്നിരുന്ന ഞങ്ങളുടെ വൎഗ്ഗത്തെ ക്രൂശിന്മേൽ താൻ ചൊരിഞ്ഞ രക്തത്താൽ പരിശുദ്ധനും നീതിമാനുമായ തന്റെ പിതാവിനോടുരമ്യപ്പെടുത്തുകയും ചെയ്ത സ്നേഹവാനായ ഏകപുത്രനും, പിതാവും, പുത്രനും പരിശുദ്ധറൂഹായുമായ സത്യേക ദൈവത്തിന്റെ വിശുദ്ധമന്ദിരമായിരിപ്പാൻ മാന്യവും വിലയേറിതും ആയ കോൺ കല്ലാകുന്ന യേശുമ്ശിഹായുടെമേൽ വിശുദ്ധസഭയെ പണിചെയ്യുന്നവനായ ജീവനും വിശുദ്ധിയുമുള്ള ഏകറൂഹായ്ക്കുംസ്തുതി. ഞങ്ങളുടെ വന്ദ്യപിതാവായ തീത്തൂസു മാൎത്തോമ്മാ മെത്രാപ്പോലീത്തായുടെ മേല്പട്ടസ്ഥാനത്തിന്റെ ജൂബിലിസ്തോത്ര ശുശ്രൂഷനടത്തുന്നതായ ഈ സമയത്തിലും ഞങ്ങളുടെ ആയുഷ്കാലമൊക്കെയും എല്ലാനാളുകളിലും, നാഴികകളിലും മാഞ്ഞുപോകാത്ത സ്തുതിയും നീങ്ങിപ്പോകാത്ത സ്തോത്രവും ഒഴിഞ്ഞുപോകാ

...നയപൂൎവ്വമായ വന്ദനവും ക്ഷയിച്ചുപോകാ
ത്ത ശ്രേഷ്ഠമായ പുകഴ്ചയും തനിക്കു യോഗ്യമായി
ൎക്കുന്നു. ഹോശോ...

---

## സെദറാ.

പാപത്താലും അതിൻെറ ശാപഫലങ്ങളാലും അന്ധകാരപൂൎണ്ണമായി തീൎന്നിരുന്ന ഈ ലോകത്തിനു സത്യവെളിച്ചമായി വിളങ്ങുവാൻ പിതാവിനാൽ അയക്കപ്പെട്ടകയും മഹോന്നതങ്ങളിലെ മഹിമാസനവും ക്രോബകളുടെവാഴ്ത്തലും സ്രാഫകളുടെ സ്തുതിപ്പും വെടിഞ്ഞു് ഈ താണലോകത്തിലേയ്ക്കു ഇറങ്ങിവന്നു വിശുദ്ധകന്യകമറിയാമ്മിൽ നിന്നു ശരീരമെടുത്തു മനുഷ്യപുത്രനായി തീരുകയും ക്രൂശിലെമരണത്താൽപാപത്തിൻെറഅടിമയിൽനിന്നും സാത്താൻെറ അകത്തിൽ നിന്നും ഞങ്ങളുടെ വൎഗ്ഗത്തെ സ്വാതന്ത്ര്യപ്പെടുത്തുകയും സൎവ്വലോകത്തിനും രക്ഷയും ജീവനും സമ്പാദിക്കയും രക്ഷയുടെ വഴി തെളിയിക്കയും ചെയ്തിരിക്കുന്ന നീതിയുടെ സൂൎയ്യനും ജീവൻെറ പ്രഭവും രക്ഷയുടെ നായകനുമായ ഞങ്ങളുടെ മിശിഹാതമ്പുരാനെ, ഈ കേരളത്തിൽ ഞങ്ങളുടെ പിതാക്കന്മാർ, നീ വെളിപ്പെടുത്തിയ പിതാവായ സത്യൈകദൈവത്തേയും അവൻെറ പിതൃസംബന്ധമായ സ്നേഹത്തേയും അറിയാതെ അന്ധകാരത്തിൽ മുഴുകിയിരുന്നപ്പോൾ അവരെ കുറിച്ചു മനസ്സലിഞ്ഞു ,നിൻെറ വിശുദ്ധ അപ്പോസ്തലനായ മാൎത്തോമ്മായെ അവരുടെ അടുക്കൽ അയച്ചു് രക്ഷയുടെ സുവിശേഷം

അവരെ ·അറിയിക്കയും സത്യവിശ്വാസത്തി
ലേക്ക അവരെ തിരിപ്പിക്കയും അങ്ങനെ നി
ൻെറ വിശുദ്ധസഭയുടെ ഒരു ശാഖയെ ഈ കേ
രളത്തിൽ സ്ഥാപിക്കയും അതിൽ മേല്പട്ടക്കാരെ
യും പട്ടക്കാരെയും, ഉപദേശകന്മാരെയും നിയ
മിച്ചാക്കി അവർ മുഖാന്തരം അതിനെ നട
ത്തിച്ചുകൊണ്ടുവരികയും സത്യവിശ്വാസത്തെ ഇ
വിടെ പ്രബലപ്പെടുത്തുകയും ജീവൻെറ വെളി
ച്ചം ഇവിടെ പ്രകാശിക്കമാറാക്കുകയും ചെയ്യാ
ൻ തിരുവുള്ളമായ ആ മഹാകാരുണ്യത്തെ
അഭിനന്ദിച്ചു നിൻെറ പരിശുദ്ധ തിരുനാമ
ത്തെ ഞങ്ങൾ വാഴ്ത്തി പുകഴ്ത്തിക്കൊള്ളുന്നു.
ഈ സഭ അതിന്നുനേരിട്ടുകൊണ്ടിരുന്ന ഉ
പദ്രവങ്ങളും പീഡകളും നിമിത്തം നഷ്ടമാ
യിപോകാതെ അതിനെ നിൻെറ കാരുണ്യ
മേറിയ കടാക്ഷത്തിൽ പാലിച്ചു നിലനിത്തി
കൊണ്ടുവരികയും, ഈ അവസാനകാലത്തു നി
ൻെറ ജീവനുള്ള സുവിശേഷത്തിൻെറ പ്രസി
ദ്ധിക്കും നിൻെറ രാജ്യത്തിൻെറ പ്രബലതയ്ക്കുമാ
യി പ്രയത്നിക്കുന്നതിന്നു് അതിനെ ഉണത്തുക
യും, സ്തുതിയും സ്തോത്രവും പ്രാത്ഥനയുമാകുന്ന
ആരാധന അതിൽ പ്രബലപ്പെടുവാൻ നീ ഇ
ടയാക്കുകയും ചെയ്തിരിക്കുന്നതിനായി നിനക്കു
ഞങ്ങൾ സ്തോത്രം ചെയ്തു നിന്നെ ഞങ്ങൾ മ
ഹത്വപ്പെടുത്തുന്നു. ഞങ്ങളുടെ പിതാക്കന്മാരു
ടെ ദൈവമായ കത്താവെ; ഈ കാലത്തു ഈ
നിൻെറ ആട്ടിൻകൂട്ടത്തിൻെറ കാവലിന്നും
മേയ്പിന്നുമായി നീ തിരഞ്ഞെടുത്തു നിയമി
ച്ചാക്കിയിരിക്കുന്ന നിൻെറ ഭൃത്യനും ഞങ്ങളു
ടെ പിതാവുമായ ആബൂൻതീത്തൂസ് മാത്തോ

-മത്രാപ്പോലീത്തായ്ക്കു വേണ്ടിയും തൻെറ
ജ്ഞാനത്തിൻെറ ഈ കാലത്തു പള്ളികളുടേയും
പാഠശാലകളുടേയും സൺഡെസ്കൂളുകളുടേയും
സുവിശേഷപ്രചരണത്തിനായുള്ള സ്ഥാപനങ്ങ
ളുടേയും പ്രയത്നങ്ങളുടെയും വദ്ധനവുകൊണ്ട്
ഈ നിൻെറ സഭയുടെ കെട്ടുപണിക്കും നി
ൻെറ സുവിശേഷരാജ്യത്തിൻെറ അഭിവൃദ്ധി
ക്കു ലഭിച്ചിട്ടുള്ള എല്ലാ സഹായങ്ങൾക്കും വേ
ണ്ടിയും നിൻെറ ദാസൻെറ ശുശ്രൂഷയിൽ ഈ
സഭയ്ക്കു സിദ്ധിച്ചിട്ടുള്ള മററെല്ലാ നന്മകൾക്കും
അനുഗ്രഹങ്ങൾക്കുംവേണ്ടിയും നിന്നെ ഞങ്ങൾ
സ്തുതിക്കുന്നു.

എന്നാലോ കത്താവെ, അയോഗ്യരാ
യ ഞങ്ങൾക്കു നിങ്കൽ നിന്നു ലഭിച്ചിട്ടുള്ള ഈ
അനവധി നന്മകളും അനുഗ്രഹങ്ങളും ഞങ്ങൾ
വേണ്ടപോലെ വിലമതിക്കയൊ, ശരിയായി
ഉപയോഗപ്പെടുത്തുകയൊ ചെയ്യാതെ അവ
യേ ഞങ്ങൾ വ്യത്ഥമാക്കി നഷ്ടപ്പെടുത്തിക്കള
ഞ്ഞു എന്നു ഞങ്ങൾ വിനയപൂവ്വം സമ്മതിച്ചു
പറഞ്ഞു സങ്കടപ്പെടുന്നു. നിൻെറ കരുണാ
ധിക്യത്താൽ ഞങ്ങളുടെ ഈ അവിശ്വസ്തത
യും നന്ദികേടും ഞങ്ങളുടെ സകല പാപങ്ങളും
ഞങ്ങളോടു ക്ഷമിക്കേണമേ. കാരുണ്യവാനും
അനുഗ്രഹങ്ങൾ വളരെയുള്ളവനുമായ കത്താ
വേ, നിൻെറ ദാസനായ ഈ മാത്തോമ്മാമെ
ത്രാപ്പോലീത്തായെ നിൻെറ ആത്മികനൽവര
ങ്ങളിലും അധികമധികം നീ അഭിവൃദ്ധിപ്പെ
ടുത്തേണമെ. അവൻെറ വിചാരണയിൽ ഏ
ല്പിക്കപ്പെട്ടിരിക്കുന്നതായി തിരുരക്തത്തിൻെറ
വിലയായ നിൻെറ ആട്ടിൻകൂട്ടത്തിനും അതി

ന്റെ സകല ശുശ്രൂഷകന്മാക്കും വേണ്ടിയും, ഈ കേരളത്തിലും, ഭൂലോകത്തിൽ എങ്ങുമുള്ള നിന്റെ തിരുസഭമുഴുവനുവേണ്ടിയും, സകല ജാതികൾക്കുംവേണ്ടിയും, നിരന്തരമായ പ്രാത്ഥനകളും മുട്ടിപ്പായ പക്ഷവാദങ്ങളുമാകുന്ന യാഗങ്ങളെ അപ്പിക്കുന്ന ഉത്തമ മഹാപുരോഹിതനായിരിപ്പാൻ പ്രാത്ഥനയുടെയും അപേക്ഷയുടെയും ആത്മാവിനെ നിന്റെ അടിയാനിൽ അധികമായി പകരേണമേ. ഉപദേശിപ്പാനും, ശാസിപ്പാനും ഭരിപ്പാനുമുള്ള നിന്റെ കൃപയും, ജ്ഞാനവും, ശക്തിയും നിന്റെ ദാസനിൽ പെരുകുമാറാക്കണമെ. നിന്റെ ശക്തിയുള്ള ഭുജംകൊണ്ടു നിന്റെദാസനെ താങ്ങി ശരീരസൌഖ്യവും, ദീഘായുസ്സും നല്കി നിന്റെ കരുണയുടെ ചിറകിൻകീഴിൽ നിന്റെ ദാസനെ മറച്ചുകൊള്ളണമെ. നിന്റെസഭയുടെ വിശുദ്ധശുശ്രൂഷയിൽ നിന്റെ ദാസന്റെ സഹായിയും പിൻഗാമിയും ആയി തെരഞ്ഞെടുത്തു നിയമിച്ചാക്കിയിരിക്കുന്ന ഞങ്ങളുടെ പിതാവായ അബ്രഹാം മാത്തോമ്മാ എപ്പിസ്കോപ്പായിക്കു വേണ്ടിയും നിനക്കു സ്തോത്രം ചെയ്തുകൊണ്ടു നിന്നോടു ഞങ്ങൾ പ്രാത്ഥിക്കുന്നു. മാഹാത്മ്യമേറിയ ഈ ശുശ്രൂഷയിൽ നിന്റെദാസനായ മെത്രാപ്പോലീത്തായെ സഹായിച്ചു സഹകരിക്കുന്നതിന്നു ആത്മീയമായും ശാരിരികമായും ആവശ്യമുള്ള സകല അനുഗ്രഹങ്ങളുംനൽവരങ്ങളും നിന്റെ ദാസനു മേല്ക്കുമേൽ വഷിപ്പിച്ചുകൊടുക്കേണമെ. ഈ നിന്റെ അടിയാരുടെ വിചാരണയിൽ നീ ഭരമേല്പിച്ചിരിക്കുന്ന മാത്തോമ്മാ സുറിയാനിസഭയെ സകല ആത്മി

ൂഅനുഗ്രഹങ്ങളാലും സമ്പൂണ്ണമാക്കേണമെ. അ
തിലെ കശീശന്മാർക്കും ശെമ്മാശന്മാർക്കും തി
രുവചനത്തിന്റെ മററുള്ള സകല ശുശ്രൂഷ
ക്കാർക്കും ഉയരത്തിൽ നിന്നുള്ള ശക്തിയും ജ്ഞാ
നവും സമൃദ്ധിയായി അയച്ചുകൊടുക്കേണമെ.
സൌമ്യതയും, ക്ഷമയും, ധൈര്യവും അവർക്കു
നല്കേണമെ. നിന്റെ വിശുദ്ധശുശ്രൂഷയിൽ
അവർക്കു നേരിടാവുന്ന ഉപദ്രവങ്ങളും, പീഡ
കളും സഹിപ്പാൻ വേണ്ടശക്തി അവർക്കു
കൊടുക്കേണമെ ഈ നിന്റെ സഭയുടെ സക
ല സന്താനങ്ങൾക്കും സന്തോഷങ്ങളുടെ കാല
ങ്ങളും, പുഷ്ടിയുള്ള ആണ്ടുകളും നല്കേണമെ.
മനസ്സലിവും ദയയുമുള്ള കർത്താവെ, പലവിധ
രോഗങ്ങളാൽ കഷ്ടപ്പെടുന്നവരെ എല്ലാം കടാ
ക്ഷിച്ചു രോഗശാന്തിയും, പാപമോചനവും അ
വർക്കു നല്കേണമെ. ദാരിദ്ര്യത്തിലും, ബുദ്ധിമു
ട്ടിലും വലയുന്നവരെ സന്ദർശിച്ച് അവർക്കുയാവ
നയും തൃപ്തിയും കൊടുക്കേണമെ. അനാഥരേ
യും, വിധവമാരെയും, പൊററിപുലർത്തേണമെ.
ദുഃഖങ്ങളിലും, സങ്കടങ്ങളിലും ഇരിക്കുന്നവരെ
ആശ്വസിപ്പിക്കേണമെ. ഭൂകമ്പങ്ങളാലും, പ
കരുന്ന വ്യാധികളാലും, കൊടുങ്കാററുകളാലും, ജ
ലപ്രളയങ്ങളാലും, അഗ്നിബാധകളാലും കഷ്ടാരി
ഷ്ടതകൾ അനുഭവിക്കുന്ന സകലദേശക്കാർക്കും
അവരുടെ കഷ്ടാരിഷ്ടതകൾക്കു നിവാരണമാർഗ്ഗ
മുണ്ടാക്കികൊടുക്കേണമെ. യുദ്ധങ്ങളും, ശണ്ഠ
കളും, മത്സരങ്ങളും ശമിപ്പിച്ചു ഭൂമിയിൽ നി
ന്റെ സമാധാനം വാഴുമാറാക്കേണമെ. ഈ ദേ
ശത്തിലും ലോകത്തിന്റെ നാനാഭാഗങ്ങളിലും
രക്ഷയുടെ വഴി അറിയാതിരിക്കുന്ന സകല ജാ

തികളും രക്ഷാമാര്ഗ്ഗം അറികയും നിന്നിന്ദ്
ശപസിച്ചു നിന്നെ രക്ഷിതാവായി കൈക്കൊ
കയും നിൻെറ തിരുനാമത്തെ അംഗീകരിച്ചു
പറകയും ചെയ്യുന്നകാലം ശീഘ്രത്തിൽ വരു
ത്തുകയും ചെയ്യേണമെ. നിനക്കും നിൻെറ
പിതാവിനും നിൻെറ വിശുദ്ധറൂഹായിക്കും സ്തു
തിയും സ്തോത്രവും ഞങ്ങൾകരേററുന്നു. ഹോ
ശോ.......

---

ക്രൂക്കായാ

("പാപികളും ബലഹീനരുമാം" എന്നമട്ടു)

൧

കരുണാകരനാംമ്ശിഹായെ-ദേവാധിദേവാ
തിരുമുന്നടിയാരുടേസ്തോത്രം-കയ്യേറ്റാണ്ടീടണമേ
മാർത്തോമ്മായാം-റീശെപ്പിസ്ക്കോപ്പാത്താൻ
തിരുസഭയതിലെ-ശുശ്രൂഷയിൻകാലം
ഇരുപത്തഞ്ചതികയുന്നീ-യാണ്ടോളംനിൻെറ
അമ്പൊടുപരിപാലിച്ചതിനെ-കൊണ്ടാടുന്നടി-
ഹല്ലേലൂയ്യാ-വാഴ്ത്തുകതാതനെന്നീ. [യാർ

൨

വലിയൊരുസ്നേഹത്താൽനിൻെറ-ശ്ലീഹാമാ-
(ർത്താമ്മയെ
ബിംബാരാധനനീറഞ്ഞിരുന്നോ-രീമലബാറിൽ
സുവിശേഷകനായ്-നീ അയച്ചതിനാൽ
തൻനാമത്തിൽ-ചൊല്ലുന്നീസഭയെ

...ക്കളെ കരയാക്കീടാതെ-സുവിശേഷപ്രഭയാൽ
ശോഭിപ്പിപ്പാൻനല്കിയനിൻ-കൃപക്കെന്നും സ്തോ-
ഹല്ലെലൂയ്യാ-ഇൻഡ്യയെ കനിയേണമേ [ത്രം

൩

കത്തൻവരുന്നൊരുനേരത്ത-അവനവേ ടുതന്നുടെ
തോട്ടത്തിൽപണിചെയ്യോരായ്-കാണുന്നോർ
(ധന്യർ

പകലെല്ലാംതൻ-കൂടെപണിചെയ്യോ-
ക്കവനരകെട്ടി-ശുശ്രൂഷിച്ചീടും

ജനകനിരുത്തുംമേശക്കായ്-ശുശ്രൂഷിക്കുംസുതൻ
വിശുദ്ധാത്മാവാംകാര്യസ്ഥൻമുടങ്ങാതൊരൊമുടി
ഹല്ലേലൂയ്യാ-ചൂടുംശിരസ്സിന്മേൽ. (കൾ

൪

വിശുദ്ധാത്മാവേഇസഭമേൽ-കനിഞ്ഞീടേണമേ
അശുദ്ധികളെല്ലാംതവകൃപയാൽ-കഴുകിക്കളയേ
(ണമേ

ചവല്ലൊരത്താൽ-വെളുപ്പിച്ചുംനിൻെറ
സ്പടത്താൽശുദ്ധി-വരുത്തീടുകവേഗം

ഭാണക്കാരെന്നീനടത്തി-ട്ടേശുവിൻനാളിൽ.
ഭരമേല്പിച്ചോരാടുകളെ- തിരുമുൻനിറുത്തീടാൻ
ഹല്ലേലൂയ്യാ-ദേവാതുണയ്ക്കണമെ.
കത്താ-അനുഗ്രഹിച്ചെങ്ങളെതുണയ്ക്കണമെ.

---

## പ്രാത്ഥനകൾ.

൧. കത്താവെ, ഭൂലോകമെങ്ങുമുള്ള നി
ൻെറ തിരുസഭയ്ക്കുവേണ്ടി നിന്നോടു ഞങ്ങൾ
പ്രാത്ഥിക്കുന്നു. വേദവിപരീതങ്ങളായ സകല
ദുരുപദേശങ്ങളും അതിൽനിന്നു നീക്കിക്കളയേ

ൽനിന്നു മായിച്ചുകളയേണമെ. സ്നേഹവും, മാധാനവും, ഐകമത്യവും അതിൽ പ്രബലപ്പെടുത്തേണമെ. നിന്റെ ജീവനുള്ള സുവിശേഷത്തിന്റെ സത്യോപദേശങ്ങൾ അതിൽ നിന്നു പ്രകാശിക്കുമാറാക്കേണമേ. അതിന്റെ സകല സന്താനങ്ങളെയും പരിശുദ്ധാത്മാവിനാൽ ഉയരത്തിൽ നിന്നുള്ള ശക്തികൊണ്ടു ബലപ്പെടുത്തി നീതിയും വിശുദ്ധിയുമുള്ള ജീവിതത്താൽ ഈ ലോകത്തിൽ നിന്നെ മഹത്വപ്പെടുത്തുന്നതിനു അവക്കു കൃപ ചെയ്യേണമെ. കർത്താവെ, നിന്റെ തിരുസഭയുടെ അദ്ധ്യക്ഷന്മാരും ഉപദേഷ്ടാക്കന്മാരും ആയ സകല മേല്പട്ടക്കാരേയും പട്ടക്കാരേയും ശുശ്രൂഷകന്മാരേയും നിന്റെ പരിശുദ്ധറൂഹായുടെ നൽവരങ്ങൾകൊണ്ടു സമ്പൂർണ്ണരാക്കേണമേ. നിന്റെ ആട്ടിൻകൂട്ടത്തിന്റെ നല്ല ഇടയന്മാരും നിന്റെ തോട്ടത്തിലെ ഉത്സാഹമുള്ള വേലക്കാരും, നിന്റെ ഭവനത്തിലെ വിശ്വസ്ത കലവറക്കാരുമായി അവരെ നടത്തികാത്തുകൊള്ളുകയും ചെയ്യേണമേ. നിനക്കു സ്തുതിയും സ്തോത്രവും..., ഇത്യാദി.

൨. കർത്താവെ, നിന്റെ തിരുസഭയുടെ ശാഖയായി ഞങ്ങൾ ഉൾപ്പെട്ടിരിക്കുന്ന മലങ്കരമാർത്തോമ്മാ സുറിയാനിസഭയ്ക്കുവേണ്ടി നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. നിന്റെ പെന്തിക്കോസ്തനുഗ്രഹത്തിന്റെ പിൻമഴ അതിന്റെ മേൽ സമൃദ്ധിയായി വർഷിപ്പിക്കേണമെ യഥാർത്ഥവും അഗാധവുമായ ഒരു ആത്മിക ഉണർവ്വ് അതിൽ വ്യാപരിപ്പിക്കേണമെ. അതിന്റെ ജീവനററ അംഗങ്ങൾക്കു സത്യമാനസ

ന്തരവും ആത്മികജീവനും നല്കേണമെ. അതി
ൻെറ സന്താനങ്ങളായ ഞങ്ങളെ എല്ലാവരേയും
ലോകസ്നേഹത്തിൽ നിന്നും ദ്രവ്യാഗ്രഹത്തിൽ
നിന്നും എല്ലാത്തര അഭക്തിയിൽ നിന്നും വി
ടുവിച്ച ദൈവസ്നേഹത്തിൽ സ്ഥിരപ്പെടുത്തുക
യും അതിനെ ഞങ്ങളിൽ പ്രബലപ്പെടുത്തുകയും
ചെയ്യേണമെ. നീതിക്കും വിശുദ്ധിക്കും വേണ്ടി
യുള്ള വിശപ്പും ദാഹവും ഞങ്ങളിൽ പെരുക
മാറാക്കേണമേ. നിൻെറ പരിശുദ്ധനാമത്തി
ൻെറ മഹത്വത്തിനും നിൻെറ സുവിശേഷരാ
ജ്യത്തിൻെറ പ്രബലതയ്ക്കും വേണ്ടിയുള്ള തീ
ക്ഷ്ണത ഞങ്ങളിൽ എരിയുമാറാക്കേണമെ. എ
ല്ലാത്തരഭിന്നതകളും പിണക്കങ്ങളും ഞങ്ങളുടെ
ഇടയിൽ നിന്നു മായിച്ചുകളഞ്ഞു മിശിഹാത
മ്പുരാൻെറ സ്നേഹവും സമാധാനവും ഞങ്ങളു
ടെ ഇടയിൽ വാഴുമാറാക്കേണമേ. നിന്നിലുള്ള
വിശ്വാസവും ആശ്രയവും ഞങ്ങളിൽ അഭിവൃ
ദ്ധിപ്പെടുത്തേണമെ. സൌമ്യതയും മനോവി
നയവും അനുസരണവും ഞങ്ങളിൽ വദ്ധിപ്പി
ക്കേണമെ. സ്നേഹത്തിൻേറയും മനസ്സലിവി
ൻേറയും പ്രയത്നങ്ങളിലും ശുശ്രൂഷകളിലും
ഞങ്ങളെ എല്ലാവരേയും താല്പര്യമേറിയവരാ
ക്കി കാത്തുകൊള്ളേണമേ. ഈ സഭയെ കേരള
ത്തിനു എന്നുമാത്രമല്ലാ ഈ ഭാരതഭൂമി ഒട്ടുക്കും
ജ്വലിച്ചുപ്രകാശിക്കുന്ന ഒരു ദീപസ്തംഭമായി
യുഗാന്ത്യത്തോളം നിൻെറ തൃക്കൈകളിൽ നീ
പിടിച്ചുകൊള്ളുകയും ചെയ്യേണമേ. നിനക്കു
സ്തുതിയും സ്തോത്രവും......ഇത്യാദി.

ശു. ദൈവമായ കർത്താവെ ഈ കാലത്തു

മാത്തോമ്മാ മെത്രാപ്പോലീത്തായ്ക്കുവേ[illegible] ന്റെ കരുണയുടെ ബഹുത്വത്തോടു വീണ്ടും ഞങ്ങൾ പ്രാർത്ഥിച്ചുകൊള്ളുന്നു. നിന്റെ പരിശുദ്ധറൂഹായുടെ നൽവരങ്ങൾ കൊണ്ടു നിന്റെ ദാസനെ ഐശ്വര്യപ്പെടുത്തേണമെ. നിന്റെ കൃപയും, ജ്ഞാനവും, ശക്തിയും അവനു നീ വർദ്ധിപ്പിച്ചു കൊടുക്കേണമെ. ആടുകൾക്കുവേണ്ടി തന്റെ ജീവനെ ചെലവുചെയ്യുന്ന നല്ല ഇടയനായിട്ടും ആട്ടിൻകൂട്ടത്തിനു് ഉത്തമമാതൃകയായിട്ടും ജീവിച്ചുകൊണ്ടു നിനക്കു പ്രസാദയോഗ്യമാകും വണ്ണം ഇനിമേലും ദീർഘകാലം ഞങ്ങളെ ഭരിപ്പാൻ നിന്റെ ദാസനു നീ നല്കേണമെ. അവസാനത്തോളം അവനോടുകൂടെ ഇരുന്നു നിന്റെ ശക്തിയാൽ അവനെ താങ്ങി നിന്റെ ആലോചനയാൽ അവനെ നടത്തിക്കൊള്ളേണമെ. പ്രധാന ഇടയനായ മിശിഹാതമ്പുരാൻ തന്റെ മഹത്വത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ ഈ നിന്റെ അടിയാനും തന്റെ ആട്ടിൻകൂട്ടവുമായി നിന്റെ മഹത്വത്തിലേക്കു പ്രവേശിപ്പാൻ നീ ഇടയാക്കുകയും ചെയ്യേണമേ. നിനക്കു സ്തുതിയും സ്തോത്രവും... ഇത്യാദി.

൪. കാരുണ്യവാനും അനുഗ്രഹസമ്പൂർണ്ണനുമായിരിക്കുന്ന പരമപിതാവായ ദൈവമെ, ഞങ്ങളുടെ പിതാവായ അബ്രഹാം മാർത്തോമ്മാ എപ്പിസ്കോപ്പായിക്കുവേണ്ടിയും നിന്നെ ഞങ്ങൾ നോക്കിവിളിക്കുന്നു. അവന്റെ ബലഹീനതയിൽ നിന്റെ ശക്തി പൂർത്തിയാക്കപ്പെടുന്നു എന്നുള്ള വിശ്വാസത്തോടും സകലത്തിനും മ

തിയാകുന്ന നിന്റെ ധാരാളമായ കൃപയിലുള്ള ആശ്രയത്തോട്ടും കൂടെ മഹത്തരവും ഭാരമേറിയതുമായ തന്റെ ചുമതലയെ നിർവ്വഹിപ്പാൻ നിന്റെ പരിശുദ്ധറൂഹായാൽ ഉയരത്തിൽനിന്നുള്ള ജ്ഞാനവും ശക്തിയും നിന്റെ ദാസന്നു സമൃദ്ധിയായി നല്കേണമെ. നിനക്കു പ്രസാദമുള്ള ആത്മാവിന്റെ ഫലങ്ങൾ ധാരാളമായി കായിക്കുന്ന ജീവനും പുഷ്ടിയുമുള്ള ഒരു കൊമ്പായി അവനെ നിന്നിൽ സ്ഥിരപ്പെടുത്തിക്കൊള്ളേണമെ. നിത്യവും നിന്റെ വേദത്തിലെ പുഷ്ടിയാൽ പോഷിപ്പിക്കപ്പെടുകയും നിന്റെ ആനന്ദങ്ങളുടെ നദിയിൽ നിന്നു നിറവായി പാനംചെയ്തുംകൊണ്ടു നിന്റെ മക്കളെ പാലിനാലും ബലമുള്ള ആഹാരത്താലും യഥോചിതം പോഷിപ്പിക്കുന്നനല്ലവീട്ടധികാരിയായിഅവനെന്നീ കാത്തുകൊള്ളേണമെ. നിന്റെ അത്ഭുതപ്രവൃത്തികൾക്കു മൂർച്ചയും ശക്തിയുമുള്ള ഒരു പുതിയ ആയുധമായി നിന്റെ വലത്തുകയ്യിൽ അവനെപിടിച്ചുകൊള്ളേണമെ. അവനെ തിരുനാമത്തിനു മഹത്വവും സ്തുതിയും ഈ നിന്റെ സഭയ്ക്കു അനുഗ്രഹവുമായി പാലിച്ചുകൊള്ളേണമെ. നിന്റെ ഉത്തമന്മാരായ ഭൃത്യന്മാരോട്ടും വിശ്വസ്തന്മാരായ വീട്ടധികാരികളോട്ടും കൂടെ ഓഹരിയും അവകാശവും പ്രാപിപ്പാൻ അവന്നു നല്കുകയും ചെയ്യേണമെ. നിനക്കും നിന്റെ ഏകപുത്രനും ......ഇത്യാദി.

ഒ. ദൈവമായ കർത്താവേ,മലങ്കരമാർത്തോമ്മാസുറിയാനി സഭയിലുള്ള സകല കശീശന്മാർക്കും, ശെമ്മാശന്മാർക്കും, കോറൂയന്മാർക്കും, ഏവൻഗേലിസ്ഥന്മാർക്കും, ഉപദേഷ്ടാക്കന്മാർക്കും വേ

[illegible]

ക്കുന്നു. അവക്ക് ഓരോരുത്തക്കും ആത്മാവിലും, ശരീരത്തിലും ആവശ്യപ്പെട്ടിരിക്കുന്ന സകലവിധ നല്ല ദാനങ്ങൾ കൊണ്ടും അവരെ നീ നിറയ്ക്കേണമെ. തങ്ങളുടെ ചുമതലയെ ഉത്സാഹത്തോടും, വിശ്വസ്തതയോടും നിവർത്തിപ്പാൻ അവക്ക് നീ നൽകേണമെ. വൃഥാ സ്തുതിയേയും ലൌകിക ആദായങ്ങളേയും ഉദ്ദേശിച്ചുകൊണ്ടല്ല, മശിഹായുടെ സ്നേഹത്താൽ നിർബന്ധിക്കപ്പെട്ടുകൊണ്ടും നിന്റെ വിശ്വസ്ത ശുശ്രൂഷകന്മാർക്കു മഹത്വത്തിൽ ഒരുക്കപ്പെട്ടിരിക്കുന്ന ഭാഗ്യത്തെ പ്രതീക്ഷിച്ചുകൊണ്ടും തന്നെ അവരുടെ ശുശ്രൂഷയെ തികപ്പാൻ അവർക്കു നീ അരുളേണമെ. നിത്യജീവന്റെ സത്യോപദേശങ്ങളിൽ അവരെ നീ സമർത്ഥരാക്കേണമെ. പ്രാർത്ഥനയുടെയും അപേക്ഷയുടെയും ആത്മാവിനെ അവരുടെ മേൽ സമൃദ്ധിയായി നീ ചൊരിയേണമെ. യേശുമിശിഹായുടെ വിശ്വസ്തഭടന്മാരായി കഷ്ടപ്പെടുവാൻ അവരെ നീ ധൈര്യപ്പെടുത്തേണമെ. ഉത്തമജീവിതത്താൽ നിന്റെ ദിവ്യസുവിശേഷത്തിന്റെ ഉപദേശങ്ങളെ അലങ്കരിക്കുന്നവരായി അവരെ ആക്കിത്തീർക്കേണമെ. നിന്റെ സകല വിശ്വസ്ത ശുശ്രൂഷകരോടുംകൂടെ ഓഹരി ലഭിപ്പാൻ അവർക്കു നീ കൃപ അരുളുകയും ചെയ്യുമാറാകേണമെ. നിനക്കും നിന്റെ ഏകപുത്രനും ...ഇത്യാദി.

൯. സകല ജ്ഞാനത്തിന്റെയും ഉറവായായിരിക്കുന്ന ദൈവമേ, ഞങ്ങളുടെ സമുദായത്തിൽ പെട്ട സകല വിദ്യാലയങ്ങൾക്കുവേണ്ടിയും നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അവയെ

ളെ സകല ക്രൂശഭൃത്തന്മാർക്കും സത്യഗുരുവായ യശ്ശുമിശിഹായുടെ ആത്മാവും ചിന്തയും നീ നൽകേണമെ. അവരുടെ ചുമതലയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന യുവജനങ്ങളെയും പൈതങ്ങളേയും അക്ഷരാഭ്യാസത്തോട്ടു കൂടിയും അതുവഴിയായും ഉത്തമദൈവഭക്തിയിലും എല്ലാ സൽസ്വഭാവത്തിലും അഭ്യസിപ്പിക്കുന്നതിനുള്ള മഹത്തേറിയ ചുമതലയുടെബോധം അവർക്കു ആഴമാക്കികൊടുക്കേണമെ. ആ പാഠശാലകളിൽ പഠിക്കുന്നഎല്ലാ വിദ്യാർത്ഥികളുംവിദ്യാർത്ഥിനികളും ദൈവകൃപയിലും സത്യജ്ഞാനത്തിലും സകല സൽസ്വഭാവത്തിലും വളർന്നും അഭ്യസിച്ചുംവന്നു് അവർ തങ്ങളുടെതലമുറയിൽ നിന്റെ രാജ്യത്തിനും, മഹത്വത്തിന്നുമായിട്ടുജീവിക്കുന്നവരും പ്രവർത്തിക്കുന്നവരുമായിത്തീരുവാൻ നീ ഇടയാക്കുകയും ചെയ്യേണമെ. നിനക്കും നിന്റെഏകപുത്രനും......ഇത്യാദി

൭. ദൈവമായകർത്താവെ, ഞങ്ങളുടെ സമുദായത്തിന്റെ മഹാ ഞെരുക്കത്തിന്റെയും ദാരിദ്ര്യത്തിന്റെയും കാലത്തു നീ അതിനു കരുണയോടു ദാനം ചെയ്ത സ്ഥാപനവും ഭവനവുമായ കോട്ടയം മാത്തോമ്മാ സിമ്മനാരിക്കുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

ഇന്നൊദിവസം അതിന്റെ രജതജൂബിലി ഞങ്ങൾ കൊണ്ടാടത്തക്കവണ്ണം അതിനെ കഴിഞ്ഞകാലത്തു ഒക്കെയും ആർദ്രപൂർവ്വം പരിപാലിച്ചു ഇത്രത്തോളം നിലനിറുത്തിയിരിക്കുന്നതിനായിട്ടു നിന്നെ ഞങ്ങൾ നന്ദിപൂർവ്വം വാഴ്ത്തുന്നു. കഴിഞ്ഞ കാലത്തൊക്കെയും ഞങ്ങളുടെ സഭാംഗങ്ങളും മററുമായ അനേകം സ്വജനങ്ങളുടെ

മാനസികവും ആത്മികവുമായ അനുഗ്രത്തിന്ന മുഖാന്തിരമായിട്ടു അതിനെ നീ ഉപയോഗപ്പെടുത്തിയതിനായി നിന്നെ ഞങ്ങൾ അഭിനന്ദിക്കുന്നു.

കാരുണ്യവാനായ പരമപിതാവെ, മേലും ദീൎഘകാലം ഞങ്ങൾക്കു അനുഗ്രഹമുഖാന്തിരമായിരിക്കത്തക്കവണ്ണം അതിനെ നീ അനുഗ്രഹിക്കേണമെ. അതിൽ പഠിക്കുന്ന വിദ്യാൎത്ഥികളെ സത്യദൈവഭക്തിയിലും എല്ലാ സൽഗുണങ്ങളിലും സൌശീല്യത്തിലും വളൎത്തേണമെ. അതിൽ പ്രവൎത്തിക്കുന്ന എല്ലാ അദ്ധ്യാപകന്മാരും തങ്ങളുടെ വിചാരണയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന വിദ്യാൎത്ഥികളുടെ നിത്യനന്മയെ ലാക്കാക്കിക്കൊണ്ടു തങ്ങളുടെ ജോലിനിൎവ്വഹിക്കുന്നതിന്നുവേണ്ട എല്ലാ കൃപകളും അനുഗ്രഹങ്ങളും അവൎക്കു ദാനം ചെയ്യേണമെ. ആസ്ഥാപനം എല്ലാപ്രകാരത്തിലും അഭിവൃദ്ധിപ്പെട്ടു ദീൎഘകാലം വിജയമായി പ്രവൎത്തിക്കുന്നതിന്നു എല്ലാ ആനുകൂല്യങ്ങളും നീ നല്കുകയും ചെയ്യേണമെ. നിനക്കു സ്തുതിയും......ഇത്യാദി.

വൃ. ദൈവമായ കൎത്താവെ, ഞങ്ങളുടെ സഭയിലെ പൈതങ്ങളുടേയും യുവജനങ്ങളുടേയും ആത്മികപരിശീലനത്തിന്നായി പ്രത്യേകം പ്രവൎത്തിക്കാൻ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഞങ്ങളുടെ സണ്ടേസ്കൂൾ സമാജത്തിന്നുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രം ചെയ്തുകൊണ്ടു നിന്നോടു ഞങ്ങൾ പ്രാൎത്ഥിക്കുന്നു. അതിന്റെ ഭാരവാഹികൾക്കും ആലോചനക്കാൎക്കും അവരുടെ ഗൌരവമേറിയതും വാഴ്ത്തപ്പെട്ടതുമായ ചുമതലയുടെ കൃത്യങ്ങളെ സഫലമായി നിവൎത്തി

...ന്നു അവശ്യമുള്ള കൃപയും ജ്ഞാനവും പരിശുദ്ധാത്മാവുമൂലം ധാരാളമായി നല്കേണമെ. ഞങ്ങളുടെ സണ്ടേസ്ക്കൂളുകളിൽ പഠിക്കുന്ന അനേകായിരം കുട്ടികളേയും അനുഗ്രഹിച്ചു ദൈവത്തിന്റെ കൃപയിലും മനുഷ്യരുടെ പ്രീതിയിലും സത്യജ്ഞാനത്തിലും സകല സൽഗുണങ്ങളിലും അവരെ വളർത്തിക്കൊണ്ടുവരേണമെ. അവരെ പഠിപ്പിക്കുന്നതിനു ചുമതലപ്പെട്ടിരിക്കുന്ന അധ്യാപകന്മാർ എല്ലാവരും ആ കുട്ടികളുടെ നിത്യരക്ഷയും യഥാർത്ഥ ദൈവഭക്തിയും തന്നെ അവരുടെ വേലയുടെലാക്കും അന്തവുമായി കരുതിക്കൊണ്ടു പ്രാർത്ഥനാപൂർവ്വം ഉറവു പ്രവർത്തിപ്പാൻ അവർക്കു കൃപയരുളുകയും ചെയ്യേണമെ. നിനക്കും നിന്റെ ഏകപുത്രനും... ഇത്യാദി.

ൻ. ദൈവമായ കർത്താവെ, മലങ്കരമാർത്തോമ്മാ സുറിയാനി സഭയുടെ സോദരിസഭയാകുന്ന തൊഴിയൂർ ഇടവകയ്ക്കുവേണ്ടി നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അതിന്റെ പ്രധാനാധ്യക്ഷനായ അബൂൻ മാർ ക്രുറിലോസു മെത്രാപ്പോലീത്തായേ കാരുണ്യപൂർവ്വം കടാക്ഷിച്ചു നിന്റെ വിശുദ്ധറൂഹായുടെ നൽവരങ്ങളാം നിന്റെ ദാസനു ധാരാളം നീ നല്കേണമെ. നിന്റെ സുവിശേഷത്തിന്റെ നിർമ്മലോപദേശങ്ങളുടെ ജ്ഞാനം കൊണ്ടു അവനെ നിറയ്ക്കേണമെ. സൌഖ്യവും ദീർഘായുസ്സും നല്കി നിന്റെ ഉത്തമഭൃത്യനും വിശ്വസ്തകലവറക്കാരനുമായി അവസാനത്തോളം അവനെ കാത്തുപാലിക്കുകയും ചെയ്യുമാറാകേണമെ.

കർത്താവേ, അബ്ൂൻ മാർക്രുറിലോസു മെ

ത്രോപ്പൊലീത്തായുടെ സഹായകനായി നീ
ആക്കിവച്ചിരിക്കുന്ന ആബൂൻ മാർ അത്താനാ
സ്യോസ് എപ്പിസ്കോപ്പായേയും തൊഴിയൂർ ഇ
ടവകയിലുള്ള സകല കശീശന്മാരേയും ശെമ്മാ
ശന്മാരേയും കാരുണ്യപൂർവ്വം നീ ഓർത്തുകൊ
ള്ളേണമേ. അവരെല്ലാവരും പരിശുദ്ധാത്മാ
വിനാൽ സുവിശേഷത്തിന്റെ നിർമ്മലസത്യ
ങ്ങളിൽ പഠിപ്പിക്കപ്പെട്ടവരും ഉയരത്തിൽനി
ന്നുള്ള ശക്തിയാൽ ധരിപ്പിക്കപ്പെട്ടവരുമായിട്ടു
തങ്ങളുടെ ചുമതലയിൽ ഭരമേല്പിക്കപ്പെട്ടിരിക്കു
ന്ന നിന്റെ ആട്ടിൻകൂട്ടത്തെ നിന്റെ പച്ചി
യുള്ള പുൽമാലികളിൽ മേയിച്ചു ജീവന്റെ
നേർപാതയിൽകൂടി നടത്തുവാൻ അവരെ യോ
ഗ്യരാക്കേണമേ.

കാരുണ്യവാനായ കർത്താവെ, ആ ഇടവക
യുടെ അംഗങ്ങളായ ഞങ്ങളുടെ സഹോദരങ്ങ
ളെ എല്ലാവരേയും നിങ്കലേക്കുള്ള സത്യമാന
സാന്തരത്താലും യേശുമശിഹായിലുള്ള സ്ഥിര
വിശ്വാസത്താലും നീതിയിലും വിശുദ്ധിയിലും
ജീവിച്ചു നിന്നെ പ്രസാദിപ്പിച്ചു മഹത്വപ്പെടു
ത്തുവാൻ പ്രാപ്തരാക്കേണമെ. ഇങ്ങനെ ആ നി
ന്റെ ഇടവകയെ അന്ധകാരത്തിൽ ജ്വലിച്ചു
പ്രകാശിക്കുന്നൊരു നിലവിളക്കായി അവസാ
നത്തോളം സ്ഥിരപ്പെടുത്തി കാത്തുകൊള്ളുക
യും ചെയ്യേണമേ. നിനക്കും നിന്റെ ഏകപു
ത്രനും......ഇത്യാദി.

൧൦. തന്റെ സ്വന്തരക്തത്താൽ തിരുസ
ഭയെ തനിക്കായിട്ടു സമ്പാദിച്ചിരിക്കുന്ന ഞങ്ങ
ളുടെ മശിഹാതമ്പുരാനെ, ഈ കേരളത്തിലുള്ള
യാക്കോബായ സുറിയാനിസഭയ്ക്കുവേണ്ടി നി

[illegible] അനുഭവിക്കുന്ന എല്ലാ വിഷമ സ്ഥിതി
കളേയും പ്രയാസനിലകളേയും നോക്കികണ്ടു
അവയ്ക്കു് എല്ലാററിന്നും നീ പരിഹാരം ഉണ്ടാ
ക്കേണമെ. നിന്റെ നിരപ്പുംസമാധാനവും അ
തിൽ വാഴുമാറാക്കേണമെ. അതിലെ സകല
മേല്പട്ടക്കാരും, പട്ടക്കാരും, ശെമ്മാശന്മാരും നി
ന്റെ ജനങ്ങൾക്കു സത്യത്തിന്റെ വചനത്തെ
നേരാംവണ്ണം വിഭാഗിച്ചുകൊടുക്കുന്ന വിശ്വസ്ത
ഉപദേഷ്ടാക്കന്മാരായിരിപ്പാൻ അവരെ അനുഗ്ര
ഹിക്കേണമെ. അതിന്റെ സന്താനങ്ങളായി
ഞങ്ങളുടെ സഹോദരങ്ങളായുള്ള എല്ലാവരും
സത്യഭക്തിയും നീതിയും വിശുദ്ധിയും ഉള്ള
വരായി ജീവിപ്പാൻ നിന്റെ കൃപ അവരുടെ
മേൽ നീ വർഷിപ്പിക്കേണമെ. ആത്മിക ജീവ
ന്റെ പ്രബലതയ്ക്കും പ്രവർത്തനത്തിന്നും അനു
കൂലമല്ലാത്തതായുള്ള സകല കാര്യങ്ങളിൽ
നിന്നും ആ സഭയെ ശുദ്ധീകരിക്കേണമെ.
അവർ തങ്ങളുടെ എല്ലാപുഷ്ടിയും ശക്തിയും
നിന്റെ സുവിശേഷത്തിന്റെശുശ്രൂഷയ്ക്കും നി
ന്റെ രാജ്യത്തിന്റെ കെട്ടുപണിക്കുമായി ഉപ
യോഗിക്കത്തക്കവണ്ണം നിന്നോടുള്ള നന്ദിയും
ഭക്തിയുംഅവരിൽ പെരുകുമാറാക്കേണമെ. ഈ
കേരളത്തിന്റെ എന്നു മാത്രമല്ലാ ഭാരതഖണ്ഡം
മുഴുവന്റേയും രക്ഷയ്ക്കു ഉപയോഗപ്പെടുന്ന ശ
ക്തിയുള്ള ഒരായുധമായി ആ സഭയെ ആക്കി
ത്തീർക്കുകയും ചെയ്യേണമെ. നിനക്കു സ്തുതി
യും സ്തോത്രവും.....................ഇത്യാദി.

ഫ.ഫ. ദൈവമായ കർത്താവെ, അജ്ഞാന
വും വിഗ്രഹാരാധനയും നിറഞ്ഞ ഈ കേരള

ത്തിൽ മങ്ങിക്കിടന്ന നിന്റെ രക്ഷയുടെ സുവിശേഷവെളിച്ചം വീണ്ടും പ്രകാശിപ്പിക്കുന്നതിന്നായി നീ അയച്ച ചർച്ച്മിഷ്യനറി സമൂഹത്തിന്റെ പ്രയത്നത്താൽ ഞങ്ങളുടെ സഹോദരീ സഭയായി ഇവിടെ സ്ഥാപിക്കപ്പെട്ടിട്ടുള്ള ആംഗ്ലിക്കൻ സഭാശാഖയ്ക്കും അതിന്റെമേൽപട്ടക്കാരനായ ബഹുമാനപ്പെട്ട ഗിൽബിഷോപ്പിനും, ആ സഭയിലെ സകല പട്ടക്കാർക്കും ശുശ്രൂഷകന്മാർക്കും ഉപദേഷ്ടാക്കന്മാർക്കും വേണ്ടിയും നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. കേരളത്തിൽ നിന്റെ സുവിശേഷസത്യങ്ങളുടെ പ്രകാശനത്തിനും ആത്മികജീവന്റെ ഉണർച്ചയ്ക്കുമായി കഴിഞ്ഞകാലത്ത് ആ സഭയെ നീ ഉപയോഗിച്ചിട്ടുള്ളതിനെ ഓർത്തു നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുന്നു. സുവിശേഷത്തിന്റെ വിജയത്തിനും ദൈവരാജ്യത്തിന്റെ കെട്ടുപണിക്കും വിലതീരാത്ത അനേകായിരം ആത്മാക്കളുടെ രക്ഷയ്ക്കും അനുഗ്രഹത്തിനുമായി ആ സഭയെ മേലും അധികാധികം അനുഗ്രഹിച്ചു കാത്തുകൊള്ളേണമേ. നിനക്കു സ്തുതിയും സ്തോത്രവും..............................ഇത്യാദി.

൫൨. കർത്താവേ, ലണ്ടൻമിഷ്യൻ സമൂഹത്തിന്റെ പ്രയത്നത്തിന്റെ ഫലമായി തെക്കൻ തിരുവിതാംകൂറിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ക്രൈസ്തവസമുദായത്തിനുവേണ്ടിയും അതിന്റെ ഉപദേഷ്ടാക്കന്മാർക്കുവേണ്ടിയും നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അവരേയും സത്യഭക്തിയിലും നീതിയും വിശുദ്ധിയും ഉള്ള നടപ്പിലും, നീ സ്ഥിരപ്പെടുത്തി അഭിവൃദ്ധി

... പ്രകാശവും അനുഗ്രഹവുമായിട്ട് അവരെ ആക്കിത്തീർക്കയും ചെയ്യേണമെ. നിനക്കു സ്തുതിയും സ്തോത്രവും ........................................ഇത്യാദി.

ഫന. കത്താവെ, ഈ ദേശത്തുള്ള റോമൻ കത്തോലിക്കസഭയെ നീ ദർശിക്കേണമേ. അതിന്റെ മേല്പട്ടക്കാരേയും പട്ടക്കാരേയും അതിന്റെ അംഗങ്ങളായ അനേകലക്ഷം സഹോദരന്മാരേയുംകാരുണ്യപൂർവ്വംകടാക്ഷിച്ച് നിന്റെസുവിശേഷത്തിന്റെ നിർമ്മലാപദേശത്തിനും ആത്മികജീവനും പ്രതിബന്ധമായി ആ സഭയിലുള്ള സകലത്തേയും നീക്കികളയുന്നതിന് അവർക്കു കൃപനല്കേണമേ. ആസഭയുടെ ശക്തിയുംപുഷ്ടിയുംഈകേരളത്തിൽ ദൈവരാജ്യത്തിന്റെ അഭിവൃദ്ധിക്കായിഉപയോഗപ്പെടുന്നതിനു നീ ഇടയാക്കുകയും ചെയ്യേണമേ. നിനക്കുസ്തുതിയും സ്തോത്രവും......ഇത്യാദി

ഫർ. കർത്താവെ ഇവിടെയുള്ള നിന്റെ തിരുസഭയുടെ എല്ലാശാഖകളും തമ്മിൽ സമാധാനത്തിന്റെ ബന്ധമാകുന്ന സ്നേഹത്തിൽ ഐക്യപ്പെട്ടുകൊണ്ടും ഏകപിതാവിന്റെ മക്കളും ഏക ഇടയന്റെ ഒരേതൊഴുത്തിലെ ആടുകളും ഏക ശരീരത്തിന്റെ അവയവങ്ങളും എന്നുള്ള നിലയിൽ ഏക ആത്മാവിലും ഏക വിശ്വാസത്തിലും സംയോജിച്ചുകൊണ്ടും ഈ ഇൻഡ്യയിൽ എങ്ങും നിന്റെ സുവിശേഷത്തിന്റെ പ്രബലതക്കും നിന്റെ മഹത്വരാജ്യത്തിന്റെ സ്ഥാപനത്തിനുമായി ശക്തിയോടും വിജയമായും പ്രവർത്തിക്കുന്ന കാലം ശീഘ്രത്തി

ൽ നീ വരുത്തുമാറാകേണമെ. നിനക്കും നി
ൻെറ ഏകപുത്രനും.........ഇത്യാദി

൫൭. മനസ്സലിവും ദീർഘക്ഷമയും നിറ
ഞ്ഞിരിക്കുന്നവനും പാപികളുടെ രക്ഷയ്ക്കായി
അതിവാഞ്ഛയോടിരിക്കുന്നവനുമായ ഞങ്ങളുടെ
ദൈവം തമ്പുരാനെ, ഞങ്ങളുടെ മലയാളദേശ
ത്തു സുവിശേഷരാജ്യത്തിൻെറ പ്രബലതയ്ക്കാ
യി പ്രയത്നിക്കുന്ന എല്ലാ മിഷ്യനറിസമൂഹങ്ങ
ൾക്കും മിഷ്യനറിമാർക്കുവേണ്ടിയും വിശേഷാൽ
ഞങ്ങളുടെ സുവിശേഷപ്രസംഗസംഘത്തിനും,
സുവിശേഷ സേവകാസംഘത്തിനും അവയുടെ
വരുതിയിൽ പ്രവർത്തിക്കുന്ന സകല സുവിശേ
ഷ വേലക്കാർക്കുവേണ്ടിയും നിനക്കു ഞങ്ങൾ
സ്തോത്രം ചെയ്തുകൊണ്ടു നിന്നോടു ഞങ്ങൾ
പ്രാർത്ഥിക്കുന്നു. അവയുടെ ഭാരവാഹികളേയും ന
ടത്തിപ്പുകാരെയും അനുഗ്രഹിക്കേണമെ. പരി
ശുദ്ധാത്മാവിനാൽ ഉയരത്തിൽ നിന്നുള്ള ജ്ഞാ
നവും ശക്തിയും ധൈര്യവും അവർക്കു നല്കേണ
മെ. നിൻെറ രാജ്യത്തെ കുറിച്ചുള്ള തീക്ഷ്ണത
യും നിൻെറ മഹത്വത്തെക്കുറിച്ചുള്ള അഭിവാ
ഞ്ഛയും അവരെ ഭരിക്കുമാറാകേണമെ.
നിൻെറ മഹത്വത്തിൻെറ ധനത്തിലും, നി
ൻെറ ശക്തിയുടെ അത്യന്ത വലിപ്പത്തിലും,
നിൻെറ ജ്ഞാനത്തിൻെറ ഐശ്വര്യത്തിലും
മാത്രം അവർ തങ്ങളുടെ ആശ്രയം സ്ഥിരപ്പെടു
ത്തിക്കൊണ്ടു ആ മഹൽസ്ഥാപനങ്ങളെ നടത്തു
ന്നതിന് അവരെ സഹായിക്കേണമെ. ആ എല്ലാ
സ്ഥാപനങ്ങളുടെയും വർദ്ധമാനമായും ഫലപ്രദ
മായുമുള്ള നടത്തിപ്പിന് ആവശ്യമുള്ള എല്ലാ
സഹായങ്ങളും ആനുകൂല്യങ്ങളും ധാരാളമായി

നീ നൽകേണമെ. സകല സുവിശേഷ വേല ക്കാരും നിന്റെ സ്നേഹംകൊണ്ടും, കരുണലിവു കൊണ്ടും നിറഞ്ഞ് ആത്മാക്കളുടെ രക്ഷയെക്കു റിച്ചുള്ള വാഞ്ഛയോടും ദൈവരാജ്യത്തെ കുറി ച്ചുള്ള എരിവോടും തങ്ങളുടെ വാഴ്ത്തപ്പെട്ട വേല യെ നിർവ്വഹിപ്പാൻ നിന്റെ പരിശുദ്ധാത്മാ വിന്റെ അഭിഷേകം അവർക്ക് നീ നൽകേണ മെ അവരിൽ ഓരോരുത്തരോടും കൂടെ നീ ഇ രുന്ന് അവരിൽ കൂടി നീതന്നെ സംസാരിക്കയും പ്രവൃത്തിക്കുകയും ചെയ്ത് അവരുടെ എല്ലാ വേ ലകളേയും അനുഗ്രഹിച്ചു ഫലിപ്പിക്കയും ചെ യ്യുമാറാകേണമെ. നിനക്കും നിന്റെ ഏകപുത്ര നും......ഇത്യാദി

ഹന്നു. രാജാധിരാജാവും, കർത്താധികർത്താ വുമായിരിക്കുന്ന ഞങ്ങളുടെ ദൈവംതമ്പുരാനെ, തിരുസഭയുടെ അംഗങ്ങളായിരിക്കുന്ന സകല രാജാക്കന്മാർക്കും രാജ്ഞിമാർക്കും രാജകുടുംബ ങ്ങൾക്കും, എല്ലാ ഭരണാധികാരികൾക്കും, വേ ണ്ടിയും വിശേഷാൽ ഞങ്ങളുടെ ചക്രവർത്തിയാ യജോർജ്ജ് മഹാരാജാവിനും, ചക്രവർത്തിനിയാ യമേരിമഹാരാജ്ഞിക്കുംവേണ്ടിയും നിന്നോടുഞ ങ്ങൾപ്രാർത്ഥിക്കുന്നു. സത്യദൈവഭക്തിയിൽ അ വരെ സ്ഥിരപ്പെടുത്തുകയും അവർ തങ്ങളുടെജീ വിതവും ഭരണവും എല്ലാ നീതിയിലും വിശുദ്ധി യിലും നിറവേറുന്നതിന് ഉയരത്തി ൽ നിന്നുള്ള ജ്ഞാനവും, ശക്തിയും അവർക്കു നല്കുകയും ചെയ്യേണമെ. അവരുടെ ശത്രുക്കളി ൽ നിന്ന് അവരെ കാത്തുരക്ഷിച്ചുകൊള്ളേണ മേ. ശരീരസൗഖ്യവും ദീർഘായുസ്സും മററെ

ല്ലാ അനുഗ്രഹങ്ങളും ധാരാളമായി അവൎക്കു ന ല്കുകയും ചെയ്യേണമെ.

കൎത്താവെ ഞങ്ങളുടെ സഭ ഉൾപ്പെട്ടിരിക്കുന്ന തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലെ ഞങ്ങളുടെ മഹാരാജാക്കന്മാൎക്കും രാജകുടുംബങ്ങൾക്കും വേണ്ടിയും നിന്നെ ഞങ്ങൾ നോക്കിവിളിക്കുന്നു. നിന്റെ സുവിശേഷത്തിന്റെ സത്യപ്രകാശം അവൎക്കു നല്കി നിന്റെ നിത്യരക്ഷയുടെ അനുഭവത്തിലേക്കു് അവരെ നീ വരുത്തേണമെ. ശരീരസൌഖ്യവും ദീൎഘായുസ്സും മറെറല്ലാ അനുഗ്രഹങ്ങളും അവൎക്കു കൊടുത്തു് നീതിയോടും സത്യത്തോടും ദയയോടും ഭരണം ചെയ്വാൻ വേണ്ട കൃപയും ജ്ഞാനവും ശക്തിയും അവൎക്കു നല്കുകയും ചെയ്യേണമെ. നിനക്കു സ്തുതിയും സ്തോത്രവും..., ഇത്യാദി.

---

ഈ താഴെ വരുന്ന ലുത്തിനിയാ എന്ന പ്രാൎത്ഥനയിലെ ഓരോ അപേക്ഷകൾ പട്ടക്കാരനൊ ഇല്ലെങ്കിൽ പകരം ശുശ്രൂഷ നടത്തുന്ന ആളൊ ചൊല്ലിക്കൊടുക്കയും യോഗം മുഴുവനുംകൂടി അതു ഏററുചൊല്ലുകയും വേണം

## ലുത്തിനിയാ.

കുറിയേലായിസ്സോൻ
കുറിയേലായിസ്സോൻ
കുറിയേലായിസ്സോൻ

ഞങ്ങളുടെ കൎത്താവേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ.

ഞങ്ങളുടെ കൎത്താവേ! കൃപചെയ്തു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ഞങ്ങളുടെ കർത്താവേ, ഉത്തരമരുളിച്ചെയ്തു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ.

ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ പിതാവായ മാർത്തോമ്മാ മെത്രാപ്പോലീത്തായെ അനുഗ്രഹിക്കേണമേ.

ഞങ്ങളുടെ കർത്താവേ, നിന്റെ സ്വർഗ്ഗീയ ദാനങ്ങളെ നിന്റെ ദാസനു സൗജന്യം ചെയ്യേണമേ.

ഞങ്ങളുടെ കർത്താവേ, നിന്റെ നൽവരങ്ങൾ കൊണ്ടു നിന്റെ ദാസനെ നീ സംപൂർണ്ണനാക്കേണമേ.

ഞങ്ങളുടെ കർത്താവേ, ശക്തിയുള്ള നിന്റെ നിത്യഭുജങ്ങളാൽ നിന്റെ ദാസനെ നീ താങ്ങിക്കൊള്ളേണമേ.

ഞങ്ങളുടെ കർത്താവേ! ആരോഗ്യവും ദീർഘായുസ്സും നിന്റെ ദാസനു നീ നല്കേണമേ.

ഞങ്ങളുടെ കർത്താവേ, നിന്റെ കരുണയുടെ ചിറകുകളിൽ നിന്റെ ദാസനെ നീ മറച്ചുകൊള്ളേണമേ.

ഞങ്ങളുടെ കർത്താവേ, നിന്റെ ദാസന്റെ ലംഘനങ്ങളേയും പാപങ്ങളേയും നീ ക്ഷമിച്ചുകൊള്ളേണമേ.

ഞങ്ങളുടെ കർത്താവേ, വിശുദ്ധറൂഹായുടെ അഭിഷേകത്തെ നിന്റെ ദാസന്റെമേൽ ദിനംപ്രതി നീ പുതുക്കമാറാക്കേണമേ.

ഞങ്ങളുടെ കർത്താവേ, നിന്റെ മുഖപ്രകാശംകൊണ്ടു നിന്റെ ദാസനെ നീ സന്തോഷിപ്പിക്കേണമേ.

ഞങ്ങളുടെകത്താവെ, അവസാനത്തോളം നിൻെറ ദാസനോടുകൂടനീ ഇരിക്കേണമേ.

ഞങ്ങളുടെ കത്താവേ, സമാധാനമുള്ളപുറ റ ാടിന്നു നിൻെറ ദാസനെ നീ യോഗ്യനാക്കേ ണ മേ.

ഞങ്ങളുടെകത്താവേ, നിൻെറ മഹത്വ ത്തിൽ നിന്നോടുകൂടെ നിൻെറ ദാസൻ ഇമ്പ പ്പെട്ടവനാകേണമെ.

ഞങ്ങളുടെകത്താവേ, ഞങ്ങളുടെ സഭമുഴ വനേയും നീ അനുഗ്രഹിക്കേണമെ.

ഞങ്ങളുടെകത്താവേ, നിൻെറ സകല ജന ങ്ങളോടും നീ കരുണയുള്ളവനായിരിക്കേണമേ

ഞങ്ങളുടെകത്താവേ, നിൻെറ അവകാശ ത്തെ നീ രക്ഷിച്ചുകൊള്ളേണമേ.

ഞങ്ങളുടെകത്താവേ, സകല പുറജാതിക ളേയും നിൻെറ രക്ഷകൊണ്ടു നീ ദശിക്കേണമേ

ഞങ്ങളുടെകത്താവേ, നിൻെറ സ്നേഹത്താൽ നിങ്കലേക്ക അവരെ നീ ആകഷിച്ചുകൊള്ളേണമേ.

ഞങ്ങളുടെകത്താവേ, നിൻെറ രക്ഷയിൽ ഞങ്ങളെ എല്ലാവരേയും നീ ആനന്ദിപ്പിക്കേണമേ.

ഞങ്ങളുടെകത്താവേ, നിനക്കസ്തുതി

കാരുണ്യവാനായകത്താവേ, നിനക്ക സ്തുതി.

കത്താവായമശിഹായേ, നിനക്കസ്തുതി.

ദൈവത്തിൻെറപുത്രാ, ഞങ്ങളോടുകരുണ ചെയ്യേണമേ.

ലോകത്തിന്റെ പാപങ്ങളെ ചുമന്നൊ
ഴിക്കുന്ന ദൈവകുഞ്ഞാടേ ഞങ്ങളുടെ മേ
അനുഗ്രഹം ചെയ്യേണമേ.

ഞങ്ങളുടെ കർത്താവേ നിനക്കുസ്തുതി.

ഞങ്ങളുടെ കർത്താവേ നിനക്കുസ്തുതി.

എന്നേക്കും ഞങ്ങൾക്കുള്ള ശരണവുമേ നി
നക്കു സ്തുതി.

കർത്താവേ, അനുഗ്രഹിക്കേണമേ.

സ്വർഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവേ
............ഇത്യാദി

---

പട്ടക്കാരൻ.

ആശീർവാദം

ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവി
നാൽ നിങ്ങൾ എല്ലാവരും അനുഗ്രഹിക്കപ്പെ
ട്ടവരാകുന്നു. ഈ ആത്മികശുശ്രൂഷയിൽ വന്നു
സംബന്ധിച്ചിട്ടുള്ളവരെയും കർത്താവ് അനുഗ്ര
ഹിച്ചു ശുദ്ധീകരിക്കുമാറാകട്ടെ. പിതാവും പു
ത്രനും പരിശുദ്ധാത്മാവുമായും ആയ ത്രീയേക ദൈ
വം നമ്മുടെ ബലഹീനതയും കുറവുമുള്ള പ്രാ
ർത്ഥനകളും ശുശ്രൂഷകളും തന്റെ ഉന്നതമായ
തും മഹത്വമുള്ളതുമായ സിംഹാസനത്തിങ്കൽ
കേൾക്കയും കൈക്കൊള്ളുകയും ചെയ്യുമാറാകട്ടെ

ജനം ആമേൻ.